

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**മു**പ്പത്തഞ്ചോ നാല്പതോ വർഷങ്ങൾക്കു മുൻപുള്ള സംഭവമാണ് ഇവിടെ വിവരിക്കുന്നത്. തിരുവനന്തപുരത്തെ പഴവങ്ങാടി ഓവർ ബ്രിഡ്ജിനടുത്ത് അന്നൊരു സിററി ബസ് സ്ററാൻഡുണ്ടായിരുന്നു. ഒരു കോൺക്രീററ് ഷെഡ്. അതിപ്പോഴുമുണ്ട്. ബസ് സ്ററാൻഡല്ല എന്നേയുള്ളു. അവിടത്തെ കോൺക്രീററ് ബെഞ്ചിൽ ഞാൻ സിററി ബസ് കാത്തിരിക്കുകയായിരുന്നു. ബംഗാളിലോ അതിൻെറ സമീപപ്രദേശത്തോ മററോ ഉള്ളവരെന്നു തോന്നിക്കുന്ന ഒരു മധ്യവയസ്കനും അയാളുടെ ചെറുപ്പക്കാരിയായ ഭാര്യയും എൻെറ എതിർവശത്തുള്ള ബെഞ്ചിൽ വന്ന് ഇരുന്നു. അവരും ബസ്സിൽ കയറാൻ വന്നതാകാം. മധ്യവയസ്കനെങ്കിലും സുന്ദരൻ. തരുണി സുന്ദരി. അവൾ വിശ്വവശ്യമായ സ്ത്രീസൗന്ദര്യത്തെ അതിമനോഹരമായി ആവിഷ്കരിക്കുന്ന ബംഗാൾ ചിത്രകാരന്മാരുടെ ചിത്രങ്ങളെ എൻെറ ഓർമ്മയിൽ കൊണ്ടുവന്നു. എന്തൊരു നീണ്ടുവിടർന്ന കണ്ണുകൾ! പാറിപ്പറക്കുന്ന ആ മുടിച്ചുരുളുകൾക്കു എന്തൊരു ഭംഗി! സ്ത്രീകൾക്കു സാമാന്യമായുള്ള മൃദുത്വമാകെ അവളുടെ ശരീരത്തിലുണ്ട്. ബംഗാൾചിത്രകലയുടെ ഒരു 'മാസ്ററർപീസാ'ണ് ആ യുവതിയെന്ന് എനിക്കു തോന്നി. അപ്പോഴേക്കും ഒരു വൃദ്ധൻ വണ്ണംകൂടിയ വടിയൂന്നി അവിടെ കടന്നു വന്നു. എൺപത്തഞ്ചു വയസ്സെങ്കിലും വരും വിദ്വാന്. പ്രായക്കൂടുതൽകൊണ്ട് അദ്ദേഹത്തിനു കൂനു വന്നുപോയിരിക്കുന്നു. കണ്ണുകളുടെ താഴെയുള്ള ഭാഗം നീരു വന്നതുപോലെ വീർത്തു തൂങ്ങിക്കിടക്കുന്നു. സമുന്നതനായ നേതാവായിരുന്നു അദ്ദേഹം അക്കാലത്ത്. ഒരുകാലത്തു അധികാരപീഠം അലങ്കരിച്ചിരുന്നുവത്രേ. ഇഷ്ടൻ സായാഹ്നസവാരിക്കിറങ്ങിയതാണ്. നടക്കവേ കോൺക്രീററ് ഷെഡ്ഡിൽ കണ്ട മോഹിപ്പിക്കുന്ന സൗന്ദര്യത്തിൻെറ ദർശനത്താൽ മതിമറന്ന് അങ്ങോട്ടു കയറിയതാണെന്നതു സ്പഷ്ടം. കുറെനേരം അദ്ദേഹം നോട്ടത്തിലൂടെ കാമത്തിൻെറ ഫിഡിൽ വായിച്ചു. കമ്പികളിലോടിക്കുന്ന ഉപകരണമില്ലെന്നേയുള്ളൂ. എങ്കിലും ജരബാധിച്ച അദ്ദേഹത്തിൻെറ കൈ സാരംഗിയിലൂടെ ചലനംകൊള്ളുന്നത് എനിക്കു കാണാമായിരുന്നു.

കുറെനേരം കാമോത്സുകതയുടെ നാദമുതിർത്തിട്ട് ലാലാജലമൊഴുക്കിക്കൊണ്ട് അദ്ദേഹം ഷെഡ്ഡിൻെറ നേരേ എതിർവശത്തുള്ള മധുരപലഹാരപ്പീടികയിലേക്കു കൈചൂണ്ടി അവളോടു ചോദിച്ചു:– "Shall I buy sweets for you?" അതിനു മറുപടി നല്കിയത് അവളല്ല, അവളുടെ ഭർത്താവാണ്. "We come from Bengal which is the land of sweets. What kind of sweet can you buy from that shop?" ഇതു ചോദിച്ചിട്ട് അയാൾ ഭാര്യയെ വിളിച്ച് അവിടെനിന്ന് ഇറങ്ങിപ്പോയി. വൃദ്ധൻ—മരിക്കാൻ അദ്ദേഹത്തിനു ദിവസങ്ങളല്ല, ഏതാനും മണിക്കൂർ മാത്രമേ ഉണ്ടായിരുന്നുള്ളു. അത്രയ്ക്കു വയസ്സൻ—തടിച്ച വടി താഴെ ഇടിച്ചിടിച്ചു കിഴക്കേക്കോട്ട ലക്ഷ്യമാക്കി നടന്നു. മധുരപലഹാരങ്ങൾ വാങ്ങിത്തരട്ടോ എന്നു ചോദിച്ചതുകൊണ്ടല്ല ഭർത്താവു ഭാര്യയെ വിളിച്ചു പോയത്. കിഴവൻ നോട്ടംകൊണ്ടു സുന്ദരിയെ അനാവരണം ചെയ്യുകയായിരുന്നു. രമണീയമായി വസ്ത്രധാരണം ചെയ്ത അവളെ ദിഗംബരയാക്കുന്ന ദുശ്ശാസനനെ പേടിച്ചാവണം അയാൾ നടന്നുകളഞ്ഞത്.

ഞാൻ ആ വൃദ്ധനെ കുററം പറയുന്നില്ല. കൊച്ചുകുഞ്ഞുതൊട്ടു പടുകിഴവൻ വരെയുള്ള ആളുകളിൽ ലൈംഗികശക്തി—ലിബിഡോ—അതിപ്രസരമാർന്നു പ്രവർത്തിക്കും. ഇല്ലെന്നു ബേൺസ് എന്ന കവി പറഞ്ഞതു ശരിയല്ല.

John Anderson, my jo John
When we were first acquent
Your locks were like the raven;
Your bonie brow was brent;
But now your brow is beld, John,
Your locks are like the snow
But blessings on your frosty pow,
John Anderson My jo

[എൻെറ പ്രിയതമ, ജോൺ അൻഡേഴ്സൻ നമ്മൾ ആദ്യം പരിചയപ്പെട്ടപ്പോൾ അങ്ങയുടെ തലമുടിക്ക് കാക്കയുടെ കടും കറുപ്പായിരുന്നു. അങ്ങയുടെ സുന്ദരമായ നെററി ചുളിവില്ലാത്തതായിരുന്നു. പക്ഷേ ഇപ്പോൾ അത് കഷണ്ടിപോലെ. ജോൺ, അങ്ങയുടെ തലമുടി ഇന്നു മഞ്ഞുപോലെ വെളുത്തത്. പക്ഷേ ഹിമസദൃശമായ അങ്ങയുടെ ശിരസ്സിൽ അനുഗ്രഹങ്ങൾ. എൻെറ പ്രിയതമ, ജോൺ അൻഡേഴ്സൻ]

ഇപ്പോൾ അവർ കൈകോർത്തു പിടിച്ച്

**വാർത്ത വായിക്കുന്ന ഒരു യുവതി വായനയ്ക്കു ശേഷം തലയൊന്നു താഴ്ത്തി മെല്ലെ ഉയർത്തുന്നരീതിയുണ്ട്. അതിനോട് വേളൂർ കൃഷ്ണൻകുട്ടി സാദൃശ്യം കല്പിച്ചത് ഇങ്ങനെ:– "പശു കാടിവെള്ളം കുടിച്ചിട്ടു താടി ഉയർത്തുന്നതുപോലെ."**



895



സി.വി. രാമൻപിള്ള

ജീവിതമാകുന്ന കുന്നു കയറുന്നു.

(Now we maun totter down, John
And hand in hand we'll go maun = must)
താഴെ ഒരുമിച്ചു കിടന്നുറങ്ങണം. ജോൺ അൻഡേഴ്സൻ, എന്റെ പ്രിയതമ. (Chancellor Press Edition Page 376.)

നിത്യജീവിതത്തിൽ ശരിയല്ല. മുൻപൊരു സാഹിത്യവാരഫലത്തിൽ പ്രയോഗിച്ച ഒരലങ്കാരം വീണ്ടും പ്രയോഗിക്കാൻ വായനക്കാർ സദയാനുമതി തരണം. വൃഷണച്ഛേദം ചെയ്യപ്പെട്ട അന്തഃപുരത്തിലെ ഷണ്ഡന്മാർക്കും കാമവികാരമുണ്ടാകും. കൊമ്പൊടിഞ്ഞ മുട്ടനാട് തലയിലെ മുഴകൊണ്ട് ഇടിക്കാറുണ്ടല്ലോ. അതിനാലാണ് ഷെഡ്ഡിലെ വൃദ്ധന്റെ പരാക്രമത്തിൽ കുറ്റം പറയാനില്ലെന്നു ഞാനെഴുതിയത്.

ലൈംഗിക ഗ്രന്ഥികൾ പ്രവർത്തിക്കാതെയായാലും കാമോത്സുകതയുണ്ടാകും. പേരക്കുട്ടികളുടെ പ്രായമുള്ള പെൺകുട്ടികളെക്കണ്ട് ഇബ്സനും ഗെറേയും ഇളകിപ്പോയി. സത്യമിതായിരിക്കെ അധ്യാപകർ വിദ്യാർത്ഥിനികളെക്കണ്ട് അരുതാത്തതിനു തുനിയുന്നതിൽ ജീവശാസ്ത്രപരമായ അനിച്ഛാപൂർവകസ്വഭാവമുണ്ട്; സദാചാരപരമായി അതു വലിയ തെറ്റാണെങ്കിലും. കാരണം അതു തടഞ്ഞില്ലെങ്കിൽ സമുദായം തകരുമെന്നതുതന്നെ. അക്കാരണത്താൽ വനിതാ മാസികയിൽ (ഒക്ടോബർ 15-31) "ഗുരുനാഥൻ കാമദേവനാകുമ്പോൾ" എന്ന ലേഖനം പരസ്യപ്പെടുത്തിയത് ഉചിതജ്ഞതയുടെ ലക്ഷണമായി ഞാൻ കാണുന്നു. യഥാർത്ഥമായ വിദ്യാർത്ഥിനീപീഡനത്തിന്റെ വിവരണങ്ങളാണ് ആ പ്രബന്ധത്തിൽ; ഞെട്ടിപ്പിക്കുന്ന സംഭവങ്ങൾ. പക്ഷേ ഇതിന്നൊരു മനഃപൂർവമില്ലേ? ഇല്ലെന്ന മട്ടിലാണ് പ്രബന്ധരചന. സംശയം ചോദിക്കാനെന്ന മട്ടിൽ അധ്യാപകൻ ഒററയ്ക്കിരിക്കുമ്പോൾ അയാളുടെ ശരീരത്തിൽ ഉരുമ്മിനില്ക്കുക, അല്ലെങ്കിൽ അയാളുടെ മേശയുടെ മറേറ അരികിൽ കൈമുട്ടുകളൂന്നി നെഞ്ചു കാണിച്ചു കുനിഞ്ഞു നില്ക്കുക, പുസ്തകം കൊടുക്കുമ്പോൾ അയാളുടെ പരുക്കൻ കൈയിൽ ഹാർമ്മോണിയത്തിന്റെ കട്ടകളിൽ വിരലോടിക്കുന്നതുപോലെ വിരലോടിക്കുക, ഏകാന്തത്തിൽ സെക്സിയായി ചിരിക്കുക—ഇങ്ങനെ എത്രയെത്ര വിദ്യകൾ പെൺകുട്ടികൾ നടത്തുന്നു. അത്ര വിരളമല്ല, പ്രേമലേഖനങ്ങൾ കോമ്പൊസിഷൻ നോട്ട്ബുക്കുകളിൽ വച്ചുകൊടുക്കുന്നതും. അധ്യാപകൻ ഇതൊക്കെക്കണ്ടും അനുഭവിച്ചും കാമോത്സുകതയിൽ വീഴുന്നെങ്കിൽ എന്തേ അദ്ഭുതം? പരാശരനും വിശ്വാമിത്രനും വീണിടത്ത് വാദ്ധ്യാർ വീഴുന്നതിൽ എന്തേ അദ്ഭുതം? ഞാൻ പെൺകുട്ടികളെ വഴിപിഴപ്പിക്കുന്ന അധ്യാപകനെ അനുകൂലിക്കുകയല്ല. മനുഷ്യരാശിയുടെ സർവപ്രധാനമായ, അധീശത്വമാവഹിക്കുന്ന ലൈംഗികവികാരം പുരുഷൻ മാത്രമേ പ്രകടിപ്പിക്കുന്നുള്ളൂ എന്ന ചിന്താഗതിയുടെ നേർക്കാണ് എന്റെ ഉപാലംഭം. കാമവികാരം പ്രായഭേദം കൂടാതെ, സ്ത്രീപുരുഷഭേദം കൂടാതെ പുകയും. ചിലർ അത് ആളിക്കത്തിക്കുന്നു. അത്രമാത്രം. അതു സമ്മതിക്കൂ. ഒരുവശം മാത്രം സ്ഥൂലീകരിക്കാതിരിക്കൂ.

## ടി.ജെ.എസ്. ജോർജ്

ശ്രീ. ടി.ജെ.എസ്. ജോർജ്, ഈ പംക്തിയിൽ രാഷ്ട്രവ്യവഹാരമോ അതിന്റെ നിരൂപണമോ വിമർശനമോ ഞാൻ നടത്താറില്ല. എങ്കിലും അതു നിർവഹിക്കുന്നവരുടെ കഴിവ് ആദരണീയമാണെങ്കിൽ ആ പ്രാഗല്ഭ്യം കക്ഷിഭേദം കൂടാതെ വായനക്കാരെ രസിപ്പിക്കുമെങ്കിൽ അതിനെ അംഗീകരിക്കേണ്ടത് ഇതെഴുതുന്ന ആളിന്റെ കർത്തവ്യമാണ്. കാരണം അത് രാഷ്ട്രവ്യവഹാരത്തിന്റെ പരിഗണനകൾക്കതീതമായി വായനക്കാർക്ക് ആഹ്ളാദദായകമാണ് എന്നതത്രേ. പ്രസിദ്ധമായ ആ നേരമ്പോക്കു ശ്രീ. പി. ഭാസ്കരൻ ഒരിക്കലെഴുതിയത് താങ്കൾക്ക് ഓർമ്മയുണ്ടല്ലോ. ശ്രീ. കുട്ടിക്കൃഷ്ണമാരാരും ശ്രീ. കെ. ദാമോദരനും ശ്രീ. പി. ഭാസ്കരനുംകൂടി കടപ്പുറത്തേക്കു നടക്കുകയായിരുന്നു. കമ്മ്യൂണിസ്ററായ ദാമോദരൻ 'കാടത്തത്തിൽനിന്നു കമ്മ്യൂണിസത്തിലേക്ക്' (കോമ്യൂണിസം എന്ന് ശരിയായ ഉച്ചാരണം) എന്നൊരു ഗ്രന്ഥമെഴുതുകയാണെന്നു ഭാസ്കരൻ പറഞ്ഞപ്പോൾ കുട്ടിക്കൃഷ്ണമാരാർ ചോദിച്ചു "അവയ്ക്കു തമ്മിൽ അത്ര വലിയ ദൂരമുണ്ടോ?" എന്ന്. അതുകേട്ടു കൂടുതൽ ചിരിച്ചത് ദാമോദരനായിരുന്നു. ആശയമേതായാലും ആവിഷ്കാരരീതി ശ്രോതാവിനെ രസിപ്പിക്കും. ആ നിലയിൽ രസാവഹമാണ് താങ്കൾ കലാകൗമുദിയിൽ എഴുതിയ "കീർത്താണ്ഡവർമ്മ" എന്ന പരിഹാസകൃതി. സി.വി. രാമൻപിള്ളയുടെ "മാർത്താണ്ഡവർമ്മ" എന്ന നോവലിന്റെ രചനാരീതിയെ പരിഹാസാത്മകമായ രീതിയിൽ അനുകരിച്ച് താങ്കൾ എഴുതിയ ഈ പ്രബന്ധം അതിൽ പരിഹസിക്കപ്പെട്ടിരിക്കുന്ന വ്യക്തികളെയും രസിപ്പിക്കുമെന്നാണ് എന്റെ വിചാരം. ആരോ പണ്ടു പറഞ്ഞു ഗെറേ തന്റെ ഭാവഗീതങ്ങളിൽ പ്രതിപാദിച്ചതിലധികം പിന്നെയും പ്രതിപാദിക്കാനുണ്ടായിരുന്നുവെന്ന്. സമകാലിക രാഷ്ട്രവ്യവഹാരത്തെക്കുറിച്ച് പലതും ഉപന്യസിച്ചെങ്കിലും പിന്നെയും ഉപന്യസിക്കാനുണ്ടായിരുന്നു. ആ ഉപന്യസിക്കലാണ് താങ്കളുടെ രചനയിൽ ഞാൻ കാണുന്നത്.

## സംഭവങ്ങളും നിരീക്ഷണങ്ങളും

കേശവദേവ് ഉണ്ടായിരുന്ന കാലം. ഡോർ ബെല്ലിന്റെ ശബ്ദംകേട്ട് ആരെന്നു നോക്കിയിട്ട് എന്റെ വീട്ടിലെ ആരോ വന്നു എന്നോടു പറഞ്ഞു "ദേവ്" വന്നു നില്ക്കുന്നുവെന്ന്. കാപ്പി കുടിച്ചുകൊണ്ടിരുന്ന ഞാൻ അതു പൂർണ്ണമാക്കാതെ പ്രശസ്തനായ സാഹിത്യകാരനെ സ്വീകരിക്കാൻ ഓടിച്ചെന്നു. അപ്പോഴുണ്ട് അവിടെ നില്ക്കുന്നു എന്റെ ശിഷ്യനായ ശ്രീ. കെ.വി. ദേവ്. സന്തോഷമായി. സാഹിത്യകാരനായ കേശവദേവ് വീട്ടിൽ വരുന്നതിനെക്കാൾ എനിക്ക് സന്തോഷദായകമാണ് ശിഷ്യനായ കെ.വി. ദേവ് വരുന്നത്. എങ്കിലും പ്രതീക്ഷ ജനിപ്പിച്ച ഉത്കടവികാരത്തിനും ഫലപ്രാപ്തിയിൽ ജനിക്കുന്ന ഉത്കടാവസ്ഥയില്ലാത്ത വികാരത്തിനും

ആരെക്കണ്ടാലും 'എന്താ ക്ഷീണിച്ചുപോയത്' എന്നു ചോദിക്കരുതെന്ന് ഞാൻ പലതവണ ഈ പംക്തിയിൽ എഴുതിയിട്ടുണ്ട്. ആ ചോദ്യം ശ്രോതാവിന് ആകുലാവസ്ഥയുണ്ടാക്കും. മാത്രമല്ല, അതിലൊരു വൈരുദ്ധ്യവുമുണ്ട്.

തമ്മിൽ എന്തു വ്യത്യാസം!

2. ചായക്കടയിലിരുന്നു ചായയെന്നോ കാപ്പിയെന്നോ വിളിക്കാവുന്ന ഒട്ടുന്ന ദ്രാവകം മോന്തുകയായിരുന്നു ഞാൻ ഇന്നലെ സായാഹ്നത്തിൽ. പെട്ടെന്നു നോക്കിയപ്പോൾ ഹാസ്യസാഹിത്യകാരനായ ശ്രീ. വേളൂർ കൃഷ്ണൻകുട്ടി സഹജമായ മന്ദസ്മിതത്തോടുകൂടി ഇരിക്കുന്നതു കണ്ടു. ഞാൻ അങ്ങോട്ടു ചെന്നു. കരതലം ഗ്രഹിച്ചു. അടുത്തകാലത്ത് റെറലിവിഷനിലൂടെ കേട്ട ഒരു നേരമ്പോക്ക് നന്നായിയെന്നു ഞാൻ അദ്ദേഹത്തോടു പറഞ്ഞു. (ഞാൻ റെറലിവിഷൻ കാണുകയില്ല. നേരമ്പോക്കു കേട്ട ഒരാൾ എന്നെ അപ്പോൾത്തന്നെ അറിയിച്ചതാണത്.) വാർത്ത വായിക്കുന്ന ഒരു യുവതി വായനയ്ക്കുശേഷം തലയൊന്നു താഴ്ത്തി മെല്ലെ ഉയർത്തുന്ന രീതിയുണ്ട്. അതിനോടു വേളൂർ കൃഷ്ണൻകുട്ടി സാദൃശ്യം കല്പിച്ചത് ഇങ്ങനെ:- ''പശു കാടിവെള്ളം കുടിച്ചിട്ടു തല ഉയർത്തുന്നതുപോലെ.'' ''താങ്കൾക്കു ഇതൊക്കെ എങ്ങനെ തോന്നുന്നു?'' എന്ന് ഞാൻ അദ്ഭുതത്തോടെ വേളൂരിനോടു ചോദിച്ചു. അദ്ദേഹം പണ്ടൊരിക്കൽ എന്നോടു പറഞ്ഞ ഒരു നേരമ്പോക്ക് നേരമ്പോക്കിനുവേണ്ടി മാത്രം എഴുതട്ടെ. അശ്ലീലമാണ് അതെന്നു തോന്നുന്ന വായനക്കാർ സദയം ക്ഷമിക്കണം. രണ്ടുപേർ സ്നേഹിതന്റെ വീട്ടിൽച്ചെന്നു. ഗൃഹനായകൻ ഇല്ല. ഗൃഹനായിക കൊച്ചുകുഞ്ഞിനെ എടുത്തുകൊണ്ടു വന്ന് ഇരുന്നു. കുഞ്ഞിനെക്കണ്ട് ''അച്ഛന്റെ ഛായ തന്നെ കുഞ്ഞിന്'' എന്നു ഒരാൾ പറഞ്ഞു. കൊച്ചിന്റെ അമ്മയ്ക്കു സന്തോഷമായി. അല്പനേരം കഴിഞ്ഞപ്പോൾ കുഞ്ഞു മൂത്രമൊഴിച്ചു. നനഞ്ഞ 'അണ്ടർവെയർ' അമ്മ കുഞ്ഞിന്റെ ശരീരത്തിൽ നിന്നു മാററിയപ്പോഴാണ് അതു പെൺകുഞ്ഞാണെന്ന് ആഗതർക്കു മനസ്സിലായത്. ഉടനെ മററെയാൾ പറഞ്ഞു:- ''അച്ഛന്റെ ഛായ മാത്രമല്ല, അമ്മയുടെ ഛായയും കുഞ്ഞിന് ഒത്തിട്ടുണ്ട്.''

3. ആരെക്കണ്ടാലും 'എന്താ ക്ഷീണിച്ചുപോയത്' എന്നു ചോദിക്കരുതെന്നു ഞാൻ പലതവണ ഈ പംക്തിയിൽ എഴുതിയിട്ടുണ്ട്. ആ ചോദ്യം ശ്രോതാവിന് ആകുലാവസ്ഥയുണ്ടാക്കും. മാത്രമല്ല, അതിലൊരു വൈരുദ്ധ്യവുമുണ്ട്. യുവാവായിരിക്കുമ്പോഴും കുരങ്ങന്റെ മുഖവും ശരീരവും ഉണ്ടായിരുന്ന ഒരുത്തൻ നാല്പത്തഞ്ചു വർഷത്തിനുശേഷം എങ്ങനെയിരിക്കുമെന്നു വായനക്കാർക്കു ഊഹിക്കാവുന്നതേയുള്ളു. ഞാൻ തിരുവനന്തപുരത്തെ കമ്പിയാപ്പീസിനു മുൻപിൽ നില്ക്കുകയായിരുന്നു. ആ പഴയ വാനരൻ എന്നെ സമീപിച്ച് ''അയ്യോ ഇത്ര ക്ഷീണിച്ചുപോയതെന്ത്?'' എന്നു ചോദിച്ചു. തിരിച്ച് ആ നാണയത്തിൽ കൊടുക്കാൻ മടിച്ച് ഞാൻ വേഗം നടന്നു മാധവരായർ പ്രതിമയുടെ അടുത്തു ചെന്നുനിന്നു. അയാൾ എങ്ങോ പോയിട്ട് എന്റെ അടുക്കൽ വീണ്ടുമെത്തി:- ''അയ്യോ വല്ലാതെ ക്ഷീണിച്ചുപോയല്ലോ. വല്ല രോഗവുമുണ്ടോ?'' എന്നു ചോദിച്ചു. ഞാൻ മറുപടി പറയാതെ ദേഷ്യമടക്കി നിന്നു. ''ആരോഗ്യം സൂക്ഷിക്കണം'' എന്നുകൂടി പറഞ്ഞിട്ട് അയാൾ പോയി. ഞാൻ ഏതാനും മാസങ്ങൾക്കുശേഷം മരിക്കുമെങ്കിൽ അയാൾ ഏതാനും മണിക്കൂറുകൾക്കുള്ളിൽ മരിക്കും. അതാണ് അയാളുടെ ശരീരസ്ഥിതി. നമ്മളോടു ക്ഷീണിച്ചതെന്ത് എന്നു ചോദിക്കുന്നവരൊക്കെ നമ്മളെക്കാൾ ക്ഷീണിച്ചവരായിരിക്കും.

4. നിങ്ങളെ കാണാൻ വരുന്നവരൊക്കെ സുന്ദരികളാണോ? എന്നു പലരും പരിഹസിച്ച് എന്നോടു ചോദിക്കാറുണ്ട്. സുന്ദരികളല്ലാത്തവരും എന്നെ കാണാൻ വരാറുണ്ട്. അവരെക്കുറിച്ചു ഞാൻ എഴുതാറില്ല. അതുകൊണ്ട് ഞാൻ എപ്പോഴും സുന്ദരി, അതിസുന്ദരി എന്നു പറയുന്നുവെന്ന് എല്ലാവർക്കും തോന്നും. അതിൽ തെററില്ലതാനും. കുറച്ചുദിവസം മുൻപ് ഒരു സുന്ദരിയുവതി ഇങ്ങോട്ടു വന്നു പരിചയപ്പെട്ടു. മുത്തുപോലുള്ള പല്ലുകൾ കാണിച്ചു ചിരിച്ചു. ആ ചിരി വള്ളത്തോളിന്റെയും ഇടപ്പള്ളി രാഘവൻ പിള്ളയുടെയും ചങ്ങമ്പുഴയുടെയും കവിതപോലെ മനോഹരമായിരുന്നു. മുഖമാകെ ആ ചിരി വ്യാപിച്ചപ്പോൾ ലയമെന്തെന്ന് എനിക്കു മനസ്സിലായി. ഛന്ദോബദ്ധമായ മുഖത്തിന്റെ ബാഹ്യരേഖകൾക്കകത്ത് ലയവും സംഗീതാത്മകതയും. അതിനുശേഷം ഒരു ദിവസം അവൾ തന്നെ റോഡിൽനിന്ന് ഒരാളിനോടു ദേഷ്യപ്പെട്ടു സംസാരിക്കുന്നത് ഞാൻ കണ്ടു. അപ്പോൾ ഛന്ദസ്സില്ല, ലയമില്ല, സംഗീതമില്ല, വൈരൂപ്യമേയുള്ളു. ഇടപ്പള്ളി പ്രസ്ഥാനത്തിൽനിന്നു നവീന കവിതാവൈരൂപ്യത്തിലേക്കു കൈരളി അവരോഹണം ചെയ്തത് ഇങ്ങനെയാണ്. (ഏതോ ഒരു റഷ്യൻ കവിതയിലെ ഇമേജാണ് ഈ നിരീക്ഷണത്തിന് എന്നെ സഹായിച്ചത്.)




5. ഫ്രാൻസിസ് ഫുക്കുയാമായുടെ The End of History and the Last Man എന്ന പുസ്തകം എങ്ങും 'സെൻസേഷൻ' ഉണ്ടാക്കിയിരിക്കുന്നു. 1989-ൽ അദ്ദേഹമെഴുതിയ The End of History എന്ന ലേഖനത്തിന്റെ വ്യാപ്തിയാർന്ന രൂപമാണ് ഈ പുസ്തകം. ലിബറൽ ഡെമോക്രസി രൂപംകൊണ്ടതിനാൽ ചരിത്രത്തിന്റെ പ്രവർത്തനം അവസാനിച്ചുവെന്നാണ് ഫുക്കുയാമായുടെ വാദം. സമുദായത്തിന്റെ അഭിലാഷങ്ങൾക്കു സംതൃപ്തിയുണ്ടാകുമ്പോൾ ചരിത്രം അവസാനിക്കുമെന്നു ഹേഗലും മാർക്സും രണ്ടു തരത്തിൽ പറഞ്ഞു. ഹേഗലിന്റെ മതമനുസരിച്ച് ലിബറൽ സ്റ്റെയ്റ്റ് ഉണ്ടാകുമ്പോൾ ചരിത്രം അവസാനിക്കും. കമ്മ്യൂണിസ്ററ് സമുദായമുണ്ടാകുമ്പോൾ ചരിത്രത്തിന്റെ പ്രവർത്തനം അവസാനിക്കുമെന്നു മാർക്സും. ബർലിൻ ഭിത്തി വീണതും Tiananman Square-ഇൽ നിഗ്രഹങ്ങളുണ്ടായതും ഇറാക്ക് കുവൈററിനെ ആക്രമിച്ചതും ചരിത്രമല്ലേ എന്നു ചിലർ ഫുക്കുയാമായോടു ചോദിക്കുന്നു. അവ മഹാസംഭവങ്ങൾ മാത്രം; ചരിത്രമല്ല എന്ന് അദ്ദേഹത്തിന്റെ മറുപടി. (ആശയങ്ങളെല്ലാം ഫുക്കുയാമായുടെ 'ആമുഖ'ത്തിൽനിന്ന്.) ചരിത്രം അവസാനിച്ചിരിക്കുന്നുവെന്ന വാദം സ്ഥാപിക്കുന്നതിനുവേണ്ടി അദ്ദേഹം എന്തെല്ലാം യുക്തികളാണ് ഉന്നയിക്കുന്നതെന്നു മനസ്സിലാക്കണമെങ്കിൽ ഗ്രന്ഥം മുഴുവനും വായിക്കണം. ആമുഖം മാത്രം വായിച്ചിട്ടെഴുതുമ്പോൾ ഇത്രയേ പററൂ.

ഫുക്കുയാമായുടെ ഈ വാദഗതി അത്രകണ്ടു സമഞ്ജസമല്ല. ലോകചരിത്രത്തിന്റെ ഇന്നുവരെയുള്ള നില പരിശോധിക്കുകയാണെങ്കിൽ

സമുദായത്തിന്റെ അഭിലാഷങ്ങൾക്കു സംതൃപ്തിയുണ്ടാകുമ്പോൾ ചരിത്രം അവസാനിക്കുമെന്നു ഹേഗലും മാർക്സും രണ്ടുതരത്തിൽ പറഞ്ഞു. ഹേഗലിന്റെ മതമനുസരിച്ച് ലിബറൽ സ്റ്റേറ്റ് ഉണ്ടാകുമ്പോൾ ചരിത്രം അവസാനിക്കും. കമ്മ്യൂണിസ്റ്റ് സമുദായമുണ്ടാകുമ്പോൾ ചരിത്രത്തിന്റെ പ്രവർത്തനം അവസാനിക്കുമെന്ന് മാർക്സും.



ഡെറിക് വോൾകട്ട്

പാവപ്പെട്ടവരുടെ പിച്ചച്ചട്ടിയിൽ കൈയിട്ടെടുക്കുന്ന പണംകൊണ്ടച്ചടിക്കുന്ന ഒരു പ്രസാധനത്തിൽ ശിഖണ്ഡിപ്രായങ്ങളായ അർത്ഥശൂന്യങ്ങളായ വാക്കുകൾ വരാമോ? ഇങ്ങനെയാണോ കേരളസംസ്കാരത്തിന്റെ ചക്രവാളങ്ങളെ വികസിപ്പിക്കുന്നത്? ലജ്ജാവഹം!

സത്ത (Being) രൂപങ്ങൾ, ശക്തികൾ, പ്രവർത്തനങ്ങൾ ഇവയിലൂടെ പ്രാദുർഭാവം കൊള്ളുന്നുവെന്നു മനസ്സിലാക്കാം. ഇതിനെയാണ് Becoming എന്നു തത്ത്വചിന്തകർ വിളിക്കുന്നത്. ഈ becqming ഒരനുസ്യൂത പ്രക്രിയയാണ്. അതിന് വിരാമമേയില്ല. വിരാമമുണ്ടായാൽ ലോകം നശിക്കും. ജപ്പാനിൽനിന്ന് അമേരിക്കയിൽ വന്നു ജീവിക്കുന്ന ഗ്രന്ഥകാരൻ അമേരിക്കൻ സർക്കാരിന് അനുകൂലമായ ഒരു തത്ത്വചിന്ത പ്രകാശിപ്പിക്കുന്നുവെന്നു മാത്രം ഗ്രഹിച്ചാൽ മതി നമ്മൾ. "അംബരമധ്യം തിളക്കുന്നൊരാദിത്യബിംബവും കെട്ടുപോമെങ്കിലാട്ടേ. അക്കരിയൂതിപ്പിടിപ്പിച്ചു മറ്റൊരു തീക്കട്ടയുണ്ടാക്കും സർഗ്ഗശക്തി."

## ലജ്ജാവഹം

**കേ**രളസർക്കാരിന്റെ സാംസ്കാരിക പ്രസിദ്ധീകരണ വിഭാഗം പ്രസാധനം ചെയ്യുന്ന ത്രൈമാസികയാണ് "സംസ്കാര കേരളം". അത് ഒരുകാലത്ത്, ശ്രീ. ജി. ഗോവിന്ദപ്പിള്ള പറഞ്ഞതുപോലെ 'പോർകൊങ്കസാഹിത്യ'മാണ് ഉൾക്കൊണ്ടിരുന്നത്. ആ ദുർദ്ദശ ശ്രീ. പ്രഭാകരൻ പഴശ്ശി പത്രാധിപരായതോടുകൂടി മാറിക്കിട്ടി. വിദ്വജ്ജനോചിതങ്ങളായ പ്രബന്ധങ്ങളും സാംസ്കാരികാഭിവൃദ്ധിയെ സഹായിക്കുന്ന രചനകളും ആകർഷകങ്ങളായ ചിത്രങ്ങളും അതിന്റെ മിക്ക ലക്കങ്ങളിലുമുണ്ടായിരുന്നു. ഇന്ന് അത് (ലക്കം 4) ശുഷ്കമായിബ്ഭവിച്ചിരിക്കുന്നു. പരമദരിദ്രമായ പ്രസാധനം. "കൊല്ലുന്ന രാജാവിനു തിന്നുന്ന മന്ത്രി" എന്ന മട്ടിൽ ഒരു പത്രാധിപക്കുറിപ്പും. പല പരിവൃത്തി വായിച്ചിട്ടും അതിന്റെ 'ഗുട്ടൻസ്' പിടികിട്ടിയില്ല. തത്ത്വചിന്തയുടെ എവറസ്ററിൽ കയറിനിന്നു കുറിപ്പെഴുതിയ ആൾ താഴ്വരയിൽ നില്ക്കുന്ന നമുക്ക് എറിഞ്ഞു തരുന്ന വിജ്ഞാനകബളം കണ്ടാലും:–

"നമ്മുടെ വായനക്കാർ കൊണ്ടാകൊണ്ടാ എന്നു വിളിച്ച് ഗണപതിപ്രാതൽ നടത്തുമെന്നും അവർക്കറിയാം. പുതിയ പരസ്യങ്ങളും ലേബലുകളും ഈ തലമുറയെ തൃപ്തരാക്കുന്നില്ല. അവർക്ക് ഒരുപിടി മലരു കൊടുക്കാൻ ഏതു മഹേശനുണ്ട്? മതിമതിയെന്നരുൾ ചെയ്യാൻ ആരുണ്ട്? അവർ ഇതുവരെ ഉള്ളിലാക്കിയതു ഛർദ്ദിപ്പിക്കാൻ ആരുണ്ട്? ഒരു കാക്ക ചത്തുവീഴുമ്പോൾ കാക്കക്കൂട്ടത്തിന്റെ അലമുറയും പരിഭ്രമവും പറക്കലും കണ്ടിട്ടില്ലേ? എന്തിനാണത്? ആർാണ് മരണത്തിനുത്തരവാദി എന്നറിഞ്ഞിട്ടുള്ള വെപ്രാളമാണോ? ആരാണു കൊലയാളി എന്നറിയാത്തതുകൊണ്ടുള്ള വെപ്രാളമാണോ? അതോ വെറുമൊരു റിഫ്ളെക്സ് ആക്ഷനോ?"

പാവപ്പെട്ടവരുടെ പിച്ചച്ചട്ടിയിൽ കൈയിട്ട് എടുക്കുന്ന പണംകൊണ്ടച്ചടിക്കുന്ന ഒരു പ്രസാധനത്തിൽ ശിഖണ്ഡിപ്രായങ്ങളായ ഇത്തരം അർത്ഥശൂന്യങ്ങളായ വാക്കുകൾ വരാമോ? ഇങ്ങനെയാണോ കേരളസംസ്കാരത്തിന്റെ ചക്രവാളത്തെ വികസിപ്പിക്കുന്നത്? ലജ്ജാവഹം!

## ഡെറിക് വൊൾകട്ട്

"...**ഞാൻ** ബ്രൊഡ്സ്കിയെ കണ്ടത് ലോഅലിന്റെ ശവസംസ്കാരവേളയിലാണ്. സ്ട്രോസും സൂസൻ സൊൺടഗുമായി ഞാൻ ബോസ്ററണിൽ* ശവസംസ്കാരത്തിനു ചെന്നു. യോസിഫിനുവേണ്ടി [യോസിഫ് ബ്രൊഡ്സ്കി] ഞങ്ങൾ വിമാനത്താവളത്തിലാവണം ഒരിടത്തു കാത്തുനിന്നു. പക്ഷേ എന്തോ കാരണത്താൽ അദ്ദേഹം വൈകി. മതപരമായ ആരാധനച്ചടങ്ങു നടക്കുമ്പോൾ ഞാൻ ഈ പള്ളിബഞ്ചിലിരിക്കുകയായിരുന്നു. അപ്പോൾ ഒരാൾ എന്റെ അടുത്തുവന്ന് ഇരുന്നു. എനിക്കദ്ദേഹത്തെ അറിഞ്ഞുകൂടാ. ചടങ്ങു നടക്കുമ്പോൾ ഞാൻ എഴുന്നേററ് ആ ആളിനെ നോക്കിക്കൊണ്ടു വിചാരിച്ചു. ഈ മനുഷ്യൻ കരയാൻ പോകുന്നില്ലെങ്കിൽ ഞാനും കരയുകയില്ല. ഞാൻ അദ്ദേഹത്തിന്റെ നേർക്ക് ഒളിഞ്ഞുനോട്ടങ്ങൾ നടത്തിക്കൊണ്ടിരുന്നു; എന്തെങ്കിലും സംഭവിക്കുന്നോ എന്നറിയാൻ. എന്നാൽ അദ്ദേഹം ഗൗരവഭാവത്തിൽ നിന്നതേയുള്ളു. എന്റെ കണ്ണീരടക്കാൻ അത് എന്നെ സഹായിച്ചു. തീർച്ചയായും അതു ബ്രൊഡ്സ്കിയായിരുന്നു. പിന്നീട് ഞങ്ങൾ പരസ്പരം കണ്ടു. ഇലിസബത്ത് ബിഷപ്പിന്റെ വീട്ടിൽ ഞങ്ങൾ പോയി. കുറച്ചുകൂടി ഞാൻ അദ്ദേഹത്തെ അറിഞ്ഞു. അതിനുശേഷം വികസിച്ച സ്നേഹത്തിനു വേഗം കൂടി. ശാശ്വതം എന്നാണ് എനിക്കു തോന്നുന്നത്—സുനിശ്ചിതത്വത്തോടുകൂടി പറഞ്ഞാൽ ദൃഢമായിരുന്നു അത്. പരിശ്രമശീലം, ധീരത, ബുദ്ധിശക്തി ഇവയുള്ള യോസിഫിനെ ഞാൻ ആരാധിക്കുന്നു. സമ്പൂർണ്ണനായ കവിക്ക് എന്തെന്നില്ലാത്ത ഉദാഹരണമാണ് അദ്ദേഹം. കവിതയെ മറെറാന്നുമായി കരുതാത്ത അദ്ദേഹം തനിക്കാവുന്ന മട്ടിൽ ദൃഢതയോടെ അതെഴുതുന്നു. ലോഅലും അതുപോലെ കഠിനമായി പ്രവർത്തിച്ച കവിയാണ്. പക്ഷേ യോസിഫ് അതിനുവേണ്ടി മാത്രം ജീവിക്കുന്ന ആളാണെന്നു നമുക്കു തോന്നുന്നു."

ഈ മാസം നോബൽ സമ്മാനം നേടിയ കരീബിയൻ കവി ഡെറിക്ക് വൊൾകട്ട് മറെറാരു മഹാകവിയായ യോസിഫ് ബ്രൊഡ്സ്കിയെക്കുറിച്ചു പറഞ്ഞതാണിത്. ബ്രൊഡ്സ്കി, വൊൾകട്ടിനെ മഹാനായ കവിയായി കാണുന്നു; വൊൾകട്ട്, ബ്രൊഡ്സ്കിയെയും. സമ്പൂർണ്ണത ആവഹിച്ച കവിതയാണ് വൊൾകട്ടിന്റേത്. റൈറം മാഗസിൻ വൊൾകട്ടിനെക്കുറിച്ചെഴുതിയ ഉപന്യാസത്തിൽ വാചികശോഭയുള്ള കവിയായി അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നു. a moon so bright/you can read palms by it എന്നു വൊൾകട്ട്. അദ്ദേഹത്തിന്റെ കവിതയും ഇങ്ങനെ ശോഭയാർന്ന ചന്ദ്രനായി വിലസുന്നു.

## ചോദ്യം, ഉത്തരം

**സ്ത്രീ**യോ പുരുഷനോ നല്ലത്?"

"മേൽവിലാസത്തിൽനിന്നു നിങ്ങൾ സർക്കാരുദ്യോഗസ്ഥനാണെന്നു മനസ്സിലായി. നിങ്ങൾക്കു സർക്കാർ സ്ഥലംമാററം തന്നെന്നും നിങ്ങൾ പുതിയ സ്ഥലത്ത് വീടു വാടകയ്ക്ക് എടുത്ത് അവിടെ താമസം തുടങ്ങിയെന്നും വിചാരിക്കൂ. ജന്മഭൂമിയിൽനിന്നു ഇളക്കി വേറൊരു സ്ഥലത്ത് കൊണ്ടു നട്ട ചെടിപോലെ നിങ്ങൾ വാടും. ആ വീട് നിങ്ങളുടേതല്ല എന്നും

തോന്നും. പക്ഷേ നിങ്ങളുടെ സഹധർമ്മിണി ആ സ്ഥലം വൃത്തിയാക്കി രുചികരമായ ഭക്ഷണം തയ്യാറാക്കി നിങ്ങൾക്കു തരികയും സന്ധ്യക്ക് നിലവിളക്കു കത്തിച്ചുവച്ച് അതിൻെറ മുൻപിലിരുന്ന് തൊഴുകൈയോടെ നാമം ജപിക്കുകയും ചെയ്യുമ്പോൾ അപരിചിതമായ ആ ഭവനം നിങ്ങൾക്കു പരിചിതമായി മാറും. നരകത്തെ സ്വർഗ്ഗമാക്കാൻ സ്ത്രീക്കേ കഴിവുള്ളൂ. പുരുഷന് ഇല്ലതന്നെ.''

''സാഹിത്യമെന്തു ചെയ്യുന്നു സാറേ ഇത്ര വളരെ പുകഴ്ത്താനായി?''

''ക്രമമില്ലാത്തിടത്ത്, വ്യവസ്ഥയില്ലാത്തിടത്ത് ക്രമവും വ്യവസ്ഥയും സൃഷ്ടിക്കുന്നതു സാഹിത്യമാണ്.

''സദാചാരമില്ലാത്ത പുരുഷൻ നല്ലപോലെ പെരുമാറാൻ അറിയുന്ന പുരുഷൻ—ഇവരിൽ ആരെയാണ് സ്ത്രീ ബഹുമാനിക്കുന്നത്?''

''മര്യാദയോടു പെരുമാറുന്ന പുരുഷനെ. വ്യഭിചാരിയെ പരസ്യമായി സ്ത്രീ നിന്ദിക്കും. പക്ഷേ ആ നിന്ദനം അവളുടെ അന്തരംഗത്തിൽ കാണുകില്ല.''

''വയസ്സ് കുറെ ആയില്ലേ ഹേ?''

''ആയി. നിങ്ങൾ എൻെറ ഇപ്പോഴത്തെ പ്രായംവരെയെങ്കിലും ജീവിച്ചിരിക്കണമെന്നാണ് എൻെറ ആഗ്രഹം.''

''നിങ്ങളോടു ഇംപെർട്ടിനൻറായി ആരെല്ലാം പെരുമാറുന്നു?''

''ഇംപേട്ടിനൻറായി—ധിക്കാരത്തോടെ—പെരുമാറുന്നത് രണ്ടു ചെറുകഥകളോ രണ്ടു ഉപന്യാസങ്ങളോ വല്ല വാരികകളിലും പ്രസിദ്ധപ്പെടുത്തിക്കാണാൻ ഭാഗ്യം കിട്ടിയ ചെറുപ്പക്കാരികളാണ്. മററുള്ള സ്ത്രീകൾ തികഞ്ഞ ബഹുമാനത്തോടെയാണ് എന്നോടു ററലിഫോണിൽ സംസാരിക്കുന്നതും നേരിട്ടു പെരുമാറുന്നതും.''

''നിങ്ങളുടെ ചെറുപ്പകാലത്തും ഇന്നത്തെ കാലത്തുമുള്ള പ്രത്യേകതയെന്ത്?''

''സ്വഭാവഹത്യ, അസൂയ ഇവ ഇന്നു വളരെക്കൂടുതലാണ്.''

''നിങ്ങൾ ഉൾപ്പെടെയുള്ള സാഹിത്യകാരൻമാർ ഏതുതരത്തിലാണ്?''

''എനിക്കു ഒരുത്തരവും തോന്നുന്നില്ല. വെർജീനിയ വുൾഫ് പറഞ്ഞത് ഇവിടെ എഴുതാം. Trivial personalities decomposing in the eternity of print—അച്ചടിയുടെ ശാശ്വതികത്വത്തിൽ ജീർണ്ണിക്കുന്ന ക്ഷുദ്രജീവികൾ.''

''സദാചാരമില്ലാത്ത പുരുഷൻ നല്ലപോലെ പെരുമാറാൻ അറിയുന്ന പുരുഷൻ—ഇവരിൽ ആരെയാണ് സ്ത്രീ ബഹുമാനിക്കുന്നത്?''
''മര്യാദയോടു പെരുമാറുന്ന പുരുഷനെ. വ്യഭിചാരിയെ പരസ്യമായി സ്ത്രീ നിന്ദിക്കും. പക്ഷേ ആ നിന്ദനം അവളുടെ അന്തരംഗത്തിൽ കാണുകയില്ല.''

★ ★ ★

മഹാകവി ഗെറേറയെസ്സംബന്ധിച്ച ഒരു കഥ—യഥാർത്ഥ സംഭവം—ഞാൻ എവിടെയോ വായിച്ചറിഞ്ഞിട്ടുണ്ട്. അദ്ദേഹം ഇററലിയിലേക്കു പോകാൻ തീരുമാനിച്ചപ്പോൾ ആരോ ക്യാമറ നല്കി. അതുപേക്ഷിച്ചിട്ട് അദ്ദേഹം ചുവന്ന കവിളുകളുള്ള ഒരാർടിസ്ററിനെ കൂടെ കൊണ്ടുപോയി. ആ ആർടിസ്ററ് ഇററലിയിലെ പ്രകൃതിദൃശ്യങ്ങൾ ചേതോഹരങ്ങളായി ക്യാൻവാസിൽ പകർത്തി.

(36-ാം പേജിൽനിന്നും തുടർച്ച)

ശുദ്ധതയും' കടമ്മനിട്ടയ്ക്ക് പകരുന്നതിൽ ജനകീയ സാംസ്കാരികവേദിയുടെ ക്ഷണികമായ ജീവിതത്തിനും ഒരു പങ്കുണ്ട്.

സാംസ്കാരികവേദിയുടെ കാലഘട്ടം മാർക്സിസ്റ്റു പാർട്ടി ഭരണപക്ഷത്ത് നിലയുറപ്പിച്ച കാലമായിരുന്നു. വ്യത്യസ്ത കാലഘട്ടങ്ങളിൽ വിഘടിതഗ്രൂപ്പുകളായി മാറിയ എല്ലാ കമ്മ്യൂണിസ്റ്റ് പാർട്ടികളും സി.പി.ഐ-യിൽ നിന്നുതന്നെയാണ് ജന്മംകൊണ്ടത്. അതിനാൽ അവ തമ്മിൽത്തല്ലി തലകീറുക എന്നത് ഇന്ത്യൻ കമ്മ്യൂണിസ്റ്റുകൾക്ക് സ്വാഭാവിക സംഭവമായിരുന്നു. നക്സലൈറ്റ് പിളർപ്പിൻെറ കാലഘട്ടത്തിലും ഈ പ്രവണത ദൃശ്യമായിരുന്നു. 70-71 കാലയളവിൽ ബംഗാളിൽ മാർക്സിസ്റ്റ് പാർട്ടിക്കാരും നക്സലൈറ്റുകളും തമ്മിൽ ധാരാളം ഏറ്റുമുട്ടലുകളും കൊലപാതകങ്ങളും നടന്നിട്ടുണ്ട്. കേരളത്തിൽ സി.പി.ഐയും സി.പി.എമ്മും ഏറ്റുമുട്ടി ഇരുഭാഗത്തും ആളുകൾ മരിച്ചിട്ടുണ്ട്. രാഷ്ട്രീയവൈരം കൊലപാതകങ്ങളായി കലാശിക്കുന്നത് ഒരു കമ്മ്യൂണിസ്റ്റ് പാർട്ടിക്കും ഇവിടെ അപരിചിതമല്ല. കേരളത്തിൽ അഴീക്കോടൻ രാഘവൻെറ കൊലപാതകത്തിന് പ്രതികളായത് എ.വി. ആര്യൻ എന്ന മുൻ മാർക്സിസ്ററുകാരൻെറ അനുയായികളായിരുന്നു. ആര്യൻ മാർക്സിസ്റ്റു പാർട്ടി വിരോധിയായിരുന്നെങ്കിലും ഒരു കാലഘട്ടത്തിലും നക്സലൈറ്റായിരുന്നില്ല. എന്നിട്ടും ഇച്ഛരപിഴച്ചാലുടൻ അഴീക്കോടൻ രാഘവൻെറ കഥയും പറഞ്ഞ് ഇ.എം.എസ് അടക്കമുള്ള നേതാക്കൾ നക്സലൈറ്റുകളെ അക്രമിക്കുക പതിവാണ്. അഴീക്കോടൻ വധത്തിനുതന്നെ വിവിധകാലഘട്ടങ്ങളിൽ വിവിധഭാഷ്യങ്ങളാണ് മാർക്സിസ്റ്റു പാർട്ടി ചമച്ചിട്ടുള്ളത്. 'രാഷമോണി'ലെ കഥാപാത്രങ്ങൾ ഒരു കൊലപാതകത്തെ വ്യാഖ്യാനിച്ച് അതൊരു മിത്താക്കി പരിവർത്തിപ്പിക്കുന്ന രീതിയാണ് കമ്മ്യൂണിസ്റ്റുകാർ ഇക്കാര്യത്തിൽ അവലംബിച്ചത്. പരസ്പരം ഏറ്റുമുട്ടാൻ കമ്മ്യൂണിസ്റ്റു പാർട്ടികൾ സർവ്വഥാ തയ്യാറായിരുന്ന രാഷ്ട്രീയ സംസ്കാരത്തിനു പുറത്തായിരുന്നു സാംസ്കാരികവേദി പ്രവർത്തിച്ചിരുന്നത്: ദരിദ്രരായ ആളുകൾ തമ്മിലടിക്കാതിരിക്കുക എന്ന ആശയമുയർത്തിപ്പിടിച്ചുകൊണ്ട് വർഗ്ഗപരമായ ഒരു പുത്തൻ സംസ്കാരം വേദി മുന്നോട്ടുവച്ചു. വേദിയുടെ വളർച്ചയിൽ അസ്വസ്ഥരായ മാർക്സിസ്റ്റു പാർട്ടി പലേടത്തും അതിനെ കടന്നാക്രമിച്ചെങ്കിലും അവർ പ്രതീക്ഷിച്ചതുപോലെ വേദി പ്രവർത്തകർ പ്രതികാരത്തിനു മുതിർന്നില്ല. കമ്മ്യൂണിസ്റ്റ് മാനവികതയുടെ ഈ മൂല്യബോധം ദേശീയസമരത്തിൻെറ കാലഘട്ടത്തിൽ ഇവിടെ ആളുകൾ ഉയർത്തിപ്പിടിച്ചിരുന്നു. ഈ നിലപാട് സി.പി.എം-ൽ വലിയ ആശയക്കുഴപ്പമുണ്ടാക്കി. ജനകീയ വിചാരണകളിലൂടെ പുതിയൊരു നീതിബോധം ആളിപ്പടർന്നപ്പോൾ തിരുവിതാംകൂർ സുരക്ഷിതത്വനിയമം ഉപയോഗിച്ച് വേദിപ്രവർത്തകരെ അറസ്റ്റു ചെയ്യാൻ മാർക്സിസ്റ്റ് പാർട്ടി നേതൃത്വം നൽകിയ സർക്കാർ തുനിഞ്ഞു. അതുവഴി അടിയന്തരാവസ്ഥയുടെ ജനാധിപത്യവിരുദ്ധതയെ ഭർത്സിച്ചുകൊണ്ടും രാജൻകേസിനെ മുതലെടുത്തുകൊണ്ടും അധികാരത്തിലേറിയ മാർക്സിസ്റ്റ് പാർട്ടി വളരെ പെട്ടെന്നുതന്നെ അതിൻെറ തനിനിറം വെളിവാക്കി.

സാംസ്കാരികവേദിയുടെ കാലം നക്സലൈറ്റുകളെ സംബന്ധിച്ചിടത്തോളം ജനകീയതയുടെ പൂക്കാലമായിരുന്നു. എന്നാൽ കമ്മ്യൂണിസ്റ്റുകളുടെ വിഖ്യാതമായ സിദ്ധാന്തശുഷ്ക്കാഠിന്യം ഒരു ധൂർത്തനെ പോലെ ആ നല്ലകാലത്തെ പാഴ്ചെലവുചെയ്യുകയാണ് നക്സലൈറ്റുകളെ സഹായിച്ചത്. ജനകീയതയുടെ എല്ലാ സൗരഭ്യവും പൊലിഞ്ഞുപോയപ്പോൾ വിപ്ളവകാരികൾ വീണ്ടും രഹസ്യവാദത്തിൻെറ മേച്ചിൽപ്പുറങ്ങളിലേക്ക് കുടിയേറി. പ്രസ്ഥാനം ശുഷ്കിച്ചു. പൊലീസും രാഷ്ട്രീയപ്രതിയോഗികളും പാടുപെട്ടിട്ടും നടപ്പാക്കാൻ കഴിയാഞ്ഞത് വളരെ പെട്ടെന്നു തന്നെ നക്സലൈറ്റുകൾ സാധിച്ചുകൊടുത്തു. അതോടെ പഴയ ഭീകരവാദത്തിലും ഒപ്പം അതിൻെറ കൂടപ്പിറപ്പായ ശിഥിലീകരണവാസനകളിലും പാർട്ടി എത്തിച്ചേർന്നു. പിന്നീട് ബഹുമുഖ ആശയവൈവിധ്യത്തിൻെറ പാതകളിലൂടെയാണ് വിപ്ളവാന്വേഷണങ്ങൾ സഞ്ചരിച്ചത്.

(തുടരും)

(16ാം പേജിൽനിന്നും തുടർച്ച)

ഴാണ്. അവിടെ നിന്നും എക്കണോമിക്സിൽ എം.ലിറ്റ് എടുത്തു.

കോളേജ് അദ്ധ്യാപികയായി മദ്രാസിലും ഊട്ടിയിലും ലാഹോറിലും ജോലിനോക്കിയിട്ടുണ്ട്. അതിനിടയിൽ എറണാകുളം സ്വദേശി ലൂയിസുമായുള്ള വിവാഹം കഴിഞ്ഞിരുന്നു. ബിസിനസ്സുകാരനായിരുന്നു ഭർത്താവ്.

സ്വതന്ത്രഭാരതം സ്വപ്നം കണ്ട് ജനകോടികൾ ഇളകിമറിഞ്ഞ നാളുകളിൽ ഈ കുടുംബത്തിൽ ആശങ്കയുടെ വിത്തുപൊട്ടി. സ്വാതന്ത്ര്യസമരത്തിന്റെ ചൂട് പടർന്നു പിടിച്ചപ്പോൾ അതു വളർന്നു. വയനാട്ടിൽ ഉണ്ടായിരുന്ന വെള്ളക്കാർ കാറ്റിന്റെ ഗതി മനസ്സിലാക്കി ഓരോരുത്തരായി നാടുതേടി യാത്രതിരിച്ചു. ചുറ്റും ഉണ്ടായിരുന്ന സ്വദേശക്കാർ മിക്കവരും ചുരമിറങ്ങിയപ്പോഴും തീരുമാനത്തിലെത്താൻ ഡൊറോത്തിയുടെ കുടുംബം ഒന്നറച്ചു. പിന്നെ ഉറച്ച തീരുമാനത്തിലെത്തി. മുത്തച്ഛന്റെ പാത പിന്തുടരുക. വയനാടൻ മണ്ണ് അതിന്റെ മായികശക്തി കൊണ്ട് തടുത്തുനിർത്തിയ ജനതതിയുടെ നിരയിൽ പുതിയ കണ്ണികൾ കൂടി.

ഡൊറോത്തി മക്‌ലോയ്ഡിന്റെ സഹോദരി ഇംഗ്ളണ്ടുകാരനായ ഗുഡ്നഫിനെ വിവാഹം ചെയ്ത് താമസം ലണ്ടനിലാക്കി. സഹോദരനായ ജോർജ്ജ് മക്‌ലോയ്ഡ് ബാംഗ്ളൂരിൽ ഉദ്യോഗസ്ഥനായി. മറ്റൊരു സഹോദരനായ ജെയിംസ് മക്‌ലോയ്ഡ് യഥാർത്ഥ വയനാട്ടുകാരനായി കൃഷി കാര്യങ്ങൾ നോക്കി റോസിലിൻ വില്ലയിൽ തന്നെ താമസിച്ചു. ജോലി സ്ഥലത്തുനിന്നും ഇടയ്ക്കിടെ ജെയിംസിനെത്തേടിയെത്തുന്ന ഡൊറോത്തിയുടെ കൺമുന്നിലൂടെ വർഷങ്ങൾ കടന്നുപോയി. അത് വയനാടിന്റെ വളർച്ചയുടെ കാലമായിരുന്നു.

വന്യമൃഗങ്ങൾ ഭരണം നടത്തിയ വയനാട്ടിൽ മാറ്റത്തിന്റെ കാലം പിറക്കുന്നത് കുടിയേറ്റത്തോടെയാണ്. വളരെ പണ്ടുതന്നെ ഒറ്റപ്പെട്ട കുടിയേറ്റങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അതു ശക്തിപ്രാപിച്ചത് ആയിരത്തിത്തൊള്ളായിരത്തി നാല്പതുകളിലാണ്.

1945ൽ ബ്രിട്ടീഷ് ഗവൺമെന്റ് ഇവിടെ വിമുക്തഭടന്മാർക്കുവേണ്ടി കോളനൈസേഷൻ സ്കീം നടപ്പാക്കി. അതിനും ഉണ്ട് ഒരു കഥ. ബ്രിട്ടീഷ് സൈന്യത്തിലെ ഒരു വലിയ വിഭാഗമായിരുന്ന ഇന്ത്യൻ ആർമി രണ്ടാം ലോകമഹായുദ്ധകാലത്ത് സ്തുത്യർഹമായ സേവനമാണു നടത്തിയത്. ഇന്ത്യൻ സൈന്യം പ്രകടമാക്കിയ ആത്മധൈര്യവും ബുദ്ധിസാമർത്ഥ്യവും ബ്രിട്ടീഷ് ജനറൽ ആയിരുന്ന മൗണ്ട് ഗോമറിനെപ്പോലും അദ്ഭുതപ്പെടുത്തി. യുദ്ധകാലഘട്ടത്തിൽ തന്നെ ഈ സൈനികരെ പുനരധിവസിപ്പിക്കുന്നതിനുള്ള പദ്ധതികൾ ബ്രിട്ടീഷ് സർക്കാർ ആരംഭിച്ചു. 'പോസ്റ്റ് വാർ റീകൺസ്ട്രക്ഷൻ ഫണ്ട്' എന്നപേരിൽ ഇതിനുവേണ്ടി നീക്കിവച്ച പണം ഉപയോഗിച്ചാണ് കോളനൈസേഷൻ സ്കീം നടപ്പിലാക്കിയത്.

കേരളത്തിൽ രണ്ടുസ്ഥലത്താണ് സൈനികരെ കുടിയിരുത്തിയത്. തൃശൂർ ജില്ലയിലെ വെറ്റിലപ്പാറയിലും വയനാട് ജില്ലയിലെ അഞ്ചു വില്ലേജുകളിലും. ഏഴ് ഏക്കർ ഭൂമി വീതം ഓരോ സൈനികനും നൽകി. ഒപ്പം വീടുവയ്ക്കുന്നതിനും കൃഷിയിറക്കുന്നതിനുമായി 2500 രൂപ വീതവും. വയനാട്ടിൽ ഇങ്ങനെ 3500 ഓളം സൈനികർക്ക് സ്ഥലം നൽകിയിട്ടുണ്ട്. ഇന്ത്യൻ ജനത കർഷകർ ആയതുകൊണ്ടാണ് ബ്രിട്ടീഷ് സർക്കാർ ഇത്തരത്തിലുള്ള പുനരധിവാസപദ്ധതിക്കു രൂപം നൽകിയത്.

ഡൊറോത്തി മക്‌ലോയ്ഡിന്റെ കുടുംബത്തിനും കോളനൈസേഷനുവേണ്ടി 50 ഏക്കർ ഭൂമി വിട്ടുകൊടുക്കേണ്ടിവന്നു. ഏക്കറിന് 50 രൂപ തോതിൽ വിലയും കിട്ടി. "അന്നൊക്കെ വയലുകൾ വെറുതെ ഇടുകയാണു പതിവ്. ഏക്കറുകണക്കിനുണ്ടായിരുന്ന ഞങ്ങളുടെ വയലുകളിൽ ഒന്നോ രണ്ടോ ഏക്കർ മാത്രം കൃഷി ചെയ്യും. ഭക്ഷണാവശ്യത്തിന് വേണ്ടതുമാത്രം. വയലുകളിൽ പിന്നെ കൃഷിചെയ്തിരുന്നത് ആദിവാസികളാണ്. അവർക്കാകട്ടെ കരക്കൃഷി അറിയില്ലായിരുന്നുതാനും" പഴയ കൃഷിരീതികളെക്കുറിച്ചു പറഞ്ഞ കൂട്ടത്തിൽ ഡൊറോത്തി മക്‌ലോയ്ഡ് ഓർമ്മിച്ചു.

ഇന്ന് ബത്തേരി വൻനഗരമായി. വയനാടിന്റെ വളർച്ച കൺമുമ്പിൽ കണ്ട ഡൊറോത്തി മക്‌ലോയ്ഡിന് പഴയ കാര്യങ്ങൾ ഓർക്കുമ്പോൾ ഇന്നു ചിരി പൊട്ടുന്നു. "ബത്തേരിക്ക് പോകേണ്ട ആവശ്യം എന്തെങ്കിലും ഉണ്ടെങ്കിൽ എല്ലാവരും കൂടിയാണ് പോവുക. ഒറ്റയ്ക്കു വീട്ടിലിരിക്കാൻ പേടി. അഞ്ചു കിലോമീറ്ററാണ് ബത്തേരിയിലേക്കുള്ള ദൂരം. അതിനിടയിൽ ഒറ്റ വീടില്ല. അന്നിവിടം നിറയെ വന്യമൃഗങ്ങളാണ്. ആന, കടുവ, കാട്ടുപോത്ത് തുടങ്ങി എല്ലാം. പണിക്കുവന്ന ആദിവാസികളെയും 'ബത്തേരിയാത്ര'യ്ക്കു കൂട്ടും. രണ്ടു തോക്കുണ്ടായിരുന്നു. അതും എടുക്കും. മുന്നിലും പിന്നിലും ആദിവാസികളെ അണിനിരത്തി തോക്കും ചൂണ്ടിയുള്ള യാത്രയെക്കുറിച്ച് ഇന്നോർക്കുമ്പോൾ രസം തോന്നുന്നു." അന്ന് ഈ കുടുംബം പതുങ്ങി നടന്ന പാത ഇന്നു ടാറിട്ട റോഡാണ്. ഓരങ്ങളിൽ കോൺക്രീറ്റ് കാട്. ആളെ കാണണമെങ്കിൽ കിലോമീറ്ററുകൾ താണ്ടേണ്ടിയിരുന്ന നാടാണിതെന്നു പറഞ്ഞാൽ വിശ്വസിക്കാനാവില്ല.

ഐശ്വര്യവും പ്രതാപവും പരിഷ്ക്കാരവുമായി വയനാട് കുതിക്കുമ്പോഴും പുറകിൽ ഇഴഞ്ഞുനീങ്ങുന്ന ഒരു ജനവിഭാഗമുണ്ട്. ഇവിടത്തെ ആദിവാസികൾ. പണ്ടു മൃഗതുല്യരായി ജീവിച്ചിരുന്ന അവരുടെ സ്ഥിതി ഇന്ന് കുറെ ഭേദമായിട്ടുണ്ടെങ്കിലും പൂർണ്ണമനുഷ്യരാകാൻ അവർ എത്രയോ സഞ്ചരിക്കേണ്ടതുണ്ട്. നൂറ്റാണ്ടുമുമ്പ് വയനാട്ടിൽ എത്തിപ്പെട്ട ജന്മിമാരായ അമ്പലവാസികളും തമ്പുരാക്കന്മാരും പിന്നീട് കച്ചവടത്തിനുവന്ന മുസ്ളീങ്ങളും മറ്റും അടിമകൾ ആക്കി മൃഗങ്ങളെപ്പോലെ ക്രയവിക്രയം ചെയ്ത ആദിവാസികൾക്കുവേണ്ടി ബ്രിട്ടീഷ് ഗവൺമെന്റ് ചെയ്ത നിരവധി കാര്യങ്ങളെക്കുറിച്ച് ഡൊറോത്തി മക്‌ലോയ്ഡിനു പറയാനുണ്ട്. ആദ്യമായി അടിമവേല അവസാനിപ്പിച്ചതു തന്നെ.

മാനന്തവാടിക്കടുത്ത വള്ളിയൂർക്കാവിലെ ഉത്സവത്തിന് കാലിച്ചന്തയിലെപ്പോലെ ആദിവാസികളെ കച്ചവടം ചെയ്തിരുന്ന ഏർപ്പാട് നിർത്തലാക്കിയത് ബ്രിട്ടീഷുകാരാണ്. ഇവർക്കു സ്വന്തമായി കിടപ്പാടവും ഭൂമിയും വേണമെന്ന് തീരുമാനിച്ചതും ബ്രിട്ടീഷ് സർക്കാർ തന്നെ. പക്ഷേ പലപ്പോഴും ജന്മിമാരുടെ പ്രവർത്തനങ്ങൾ മൂലം പലതും ലക്ഷ്യത്തിലെത്തിക്കാനായില്ല.

അപരിചിതർക്കുമുന്നിൽ കഥപറഞ്ഞിരിക്കുന്ന മുത്തശ്ശിയുടെ മടിയിലിപ്പോൾ ഹെതയും പിയയും സ്ഥാനം പിടിച്ചിരിക്കുന്നു. ഇതുവരെ ഇംഗ്ളീഷ് റൈമും മൂളി വീട്ടിനുള്ളിൽ ഓടിക്കളിക്കുകയായിരുന്നു അവർ. ഡൊറോത്തിയുടെ സഹോദരൻ ജെയിംസ് മക്‌ലോയ്ഡിന്റെ പേരക്കുട്ടികളാണ് പിയയും ഹെതയും. അവർക്ക് ഒരു സഹോദരി കൂടിയുണ്ട്. റോസിലി. മൈസൂറിൽ പഠിക്കുന്ന കുട്ടികൾ അവധിക്കാലത്ത് വീട്ടിലെത്തിയിരിക്കുകയാണ്.

സർവ്വീസിൽ നിന്നും വിരമിച്ചപ്പോൾ ഡൊറോത്തി മക്‌ലോയ്ഡ് നേരെ വന്നത് വയനാട്ടിലേക്കാണ്. പിന്നെ ജെയിംസിനോടൊപ്പമാക്കി താമസം. ഡൊറോത്തിയുടെ ഭർത്താവ് ലൂയിസ് നേരത്തെ മരിച്ചു. ഈ ദമ്പതികൾക്ക് മക്കളില്ല.

ജെയിംസ് മക്‌ലോയ്ഡ് വയനാട്ടിലെ സാമൂഹ്യസാംസ്ക്കാരികരംഗത്ത് അറിയപ്പെടുന്ന വ്യക്തിയായിരുന്നു. കഴിഞ്ഞവർഷം അദ്ദേഹം മരിച്ചു. ജെയിംസിന്റെ പുത്രൻ ജി.എം.മക്‌ലോയ്ഡാണിപ്പോൾ കുടുംബനാഥൻ. ആംഗ്ളോ ഇന്ത്യൻ വംശജയായ ജെർലിൻ ആണ് ജി.എം.മക്‌ലോയ്സിന്റെ ഭാര്യ. മൈസൂർ സ്വദേശിയാണ് ജെർലിൻ. മക്കളുടെ പഠനം മൈസൂറിലാക്കിയത് അതുകൊണ്ടാണ്.

ഇംഗ്ളീഷിൽ കലപില സംസാരിച്ചുകൊണ്ട് കുട്ടികൾ മുറ്റത്തും വീട്ടിനുള്ളിലും ഓടിക്കളിക്കുന്നു. അവരോട് അമ്മ ഇംഗ്ളീഷിൽ തന്നെ സംസാരിക്കുന്നു. ഈ വീട്ടിൽ മലയാളം സംസാരിക്കുന്നത് യുവാവായ ജി.എം. മക്‌ലോയ്ഡ് മാത്രം. മലയാളം അറിയുമെന്നു പറയുമെങ്കിലും മണിക്കൂറുകൾ നീണ്ട സംസാരത്തിൽ ഡൊറോത്തി മക്‌ലോയ്ഡ് ഒരു വാചകംപോലും മലയാളം പറഞ്ഞുകേട്ടില്ല. ഇന്നും ഇംഗ്ളീഷ് സ്റ്റൈലിൽ തന്നെയാണവരുടെ ജീവിതം. ജനിച്ചുവളർന്ന മണ്ണിനോട് ഇഴുകിച്ചേർന്നു ജീവിക്കുമ്പോഴും അന്യവൽക്കരണത്തിന്റെ വ്യഥ ഈ എൺപത്തിമൂന്നുകാരിയെ വേട്ടയാടുന്നുണ്ടോ? ഉടുപ്പിലും നടപ്പിലും എല്ലാം ഇംഗ്ളീഷ് മാതൃക പിന്തുടരുന്ന ഈ സ്ത്രീയ്ക്ക് എന്നെങ്കിലും പൂർവ്വികരുടെ നാട്ടിലേക്കു തിരിച്ചുപോകാൻ തോന്നിയിട്ടുണ്ടോ? ചോദ്യങ്ങൾക്കു മുന്നിൽ ഡൊറോത്തി മക്‌ലോയ്ഡ് നിശ്ശബ്ദയാവുന്നു.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd. at the Kala Kaumudi Press, Thiruvananthapuram.